ഇൻഡ്യയിലെ

# പാൎസികൾ



കണ്ടത്തിൽ മാത്തുള്ള മാപ്പിള

എഴുതിയതു്.

MALAYALA MANORAMA PRESS,
KOTTAYAM.

19 3.

ഇൻഡ്യയിലെ

# പാഴ്സികൾ




കണ്ടത്തിൽ മാമ്മൻ മാപ്പിള

എഴുതിയതു്




MALAYALA MANORAMA PRESS,
KOTTAYAM.

1918.

# മുഖവുര.

---

ഇന്ത്യയിലെപ്പോലെ ജാതിബാഹുല്യം മറെറാരു രാജ്യത്തുമുണ്ടെന്നു തോന്നുന്നില്ല. ആ സ്ഥിതിയിലുള്ള ഒരു രാജ്യത്തിൽ വർദ്ധമാനമായ പദ്ധതിയിലും പരിഷ്കൃതദശയിലും എത്തിട്ടുള്ള ജാതിക്കാരെക്കൊണ്ടു ഗുണവും നേരെമറിച്ചുള്ളവരെക്കൊണ്ടു ദോഷവും സിദ്ധിക്കുമെന്നാണ് വിചാരിക്കേണ്ടതു്. ഇൻഡ്യയിലെ പാഴ്സികൾ ഇതിൽ ഒന്നാമതു പറയപ്പെട്ട ഗണത്തിലുൾപ്പെട്ടവരാകയാൽ അവരെക്കൊണ്ടു ഈ രാജ്യത്തിനു ഗുണമല്ലാതെ ദോഷമുണ്ടാകയില്ലെന്നുള്ളതു തീർച്ചയാണ്. ഇവരുടെ ചരിത്രത്തെപ്പററി അറിയുന്നതു മററുള്ള ജാതിക്കാർക്കും പല വിധത്തിൽ ഉപകാരപ്രദമായി വരുന്നതാകയാൽ കേരളീയരെ ഉദ്ദേശിച്ചു ഞാൻ ഈ ശ്രമത്തിൽ ഉദ്യുക്തനായിട്ടുള്ളതാണ്. ഏററവും ചുരുങ്ങിയ നിലയിലാണെങ്കിലും ഒരുവിധം സംഗതികളെല്ലാം സംഗ്രഹിച്ചിട്ടുള്ള ഈ ചെറുപുസ്തകം ഏതെങ്കിലും നിലയിൽ പ്രയോജനകരമായി തീരുമെങ്കിൽ എൻെറ ഈ ശ്രമത്തിനുള്ള ഫലം അതുതന്നെയാണ്.

കണ്ടത്തിൽ മാത്തുള്ള മാപ്പിള.

---

അതാണ് ജനിച്ചതെന്ന മിക്കവാറും ഊഹിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ജനിച്ചത് അവിടെയാണെങ്കിലും ബാക്ട്രിയാ എന്ന സ്ഥലത്തു വെച്ചാണ് തന്റെ മതസംബന്ധങ്ങളായ പല ജോലികൾ നടത്തീട്ടുള്ളതെന്ന കാണുന്നു. അക്കാലത്തു ബാക്ട്രിയായുടെ കിഴക്കൻദിക്കുകളിൽ സംസാരിച്ചുവന്നിരുന്നതും, സംസ്കൃതഭാഷയോടു വളരെ സാമ്യമുള്ളതുമായ അവെസ്റ്റ (Avesta) ഭാഷയിലാണ് പാഴ്സികളുടെ വൈദിക ശാസ്ത്രങ്ങളും മതസിദ്ധാന്തങ്ങളും എഴുതപ്പെട്ടിട്ടുള്ളത്. ഹിന്ദുശാസ്ത്രത്തിലെ വേദപുരാണാദികൾ എഴുതീട്ടുള്ള സംസ്കൃതഭാഷയും ഈ അവെസ്റ്റഭാഷയും തമ്മിൽ വളരെ യോജിപ്പുണ്ടെന്ന് ഈ ഭാഷകളിൽ അറിവുനിപുണന്മാർ. ഏതൽകാര്യങ്ങളിൽ അഭിപ്രായം പറയുന്നതിനു സർവഥാ യോഗ്യനായ പ്രൊഫെസർ ബോപ്പ് എന്ന മഹാൻ അഭിപ്രായപ്പെട്ടിരിക്കുന്നു. അവെസ്റ്റഭാഷ സംസ്കൃതഭാഷയെക്കാൾ കുറേക്കൂടെ പരിഷ്കരിക്കപ്പെട്ടതാണെന്നാണ് ഇദ്ദേഹത്തിന്റെ അഭിപ്രായം. പാഴ്സികളുടെ വൈദികഗ്രന്ഥങ്ങളെ സംബന്ധിച്ച് അഭിപ്രായം പറയാൻ യോഗ്യതയുള്ള മഹാന്മാരിൽവെച്ച് അഗ്രേസരനെന്ന പ്രസിദ്ധപ്പെട്ട. ഡാക്ടർ ഹോഗ് എന്ന ജർമ്മൻപണ്ഡിതന്റെ അഭിപ്രായത്തിൽ പാഴ്സികളുടെ മതസ്ഥാപകനായ സൊറാസ്റ്റ്രുടെ ശാസ്ത്രസിദ്ധാന്തം ഈശ്വരൻ അല്ലെങ്കിൽ സൃഷ്ടിസ്ഥിതിസംഹാരകർത്താവ് ഒന്നിൽ കൂടുതലില്ല. ഒന്നേയുള്ളു എന്നാണെന്നാണ്. ലോകത്തെ, സാക്ഷാൽ ലോകമെന്നും മാനസികലോകമെന്നും രണ്ടായി വിഭജിച്ചിട്ട് പ്രവൃത്തി, വാക്ക് ഇവയെ അതിന്റെ ഫലങ്ങളായി ഗണിക്കുകയും ചെയ്യുന്നു. ക്രിസ്തുവിനു 484 വർഷം മുമ്പു പോലും പേർഷ്യാക്കാർക്ക് ഈശ്വരചൈതന്യത്തെ പ്രകടിപ്പിക്കുന്നവയായ പ്രതിമകൾ ഇല്ലാതെയിരുന്നതായും ഇവയെ അവർ വളരെ നിഷിദ്ധമായി കരുതിയിരുന്നതായും ചരിത്രകാരന്മാർ ഘോഷിക്കുന്നുണ്ട്. ഹെബ്രുവേദപുസ്തകങ്ങളിലെ "പഴയനിയമ"ത്തിൽ പ്രസ്താവിച്ചിട്ടുള്ള ഇലോഹി അല്ലെങ്കിൽ യഹോവാ എന്ന വാക്കിനു കല്പിച്ചിട്ടുള്ള അർത്ഥം പോലെ തന്നെയാണ് "മാസ്ഡാ" അല്ലെങ്കിൽ ദൈവം എന്നുള്ള വാക്കിനു പാഴ്സിവേദങ്ങളിൽ സ-

സ്സ്’ ഏഷ്യായിലേക്കു കടക്കുകയും പഞ്ചാബു വരെ വരികയും ഇൻഡസ് നദിയുടെ തീരപ്രദേശങ്ങൾ കൈവശപ്പെടുത്തി ഇൻഡ്യായും പേർഷ്യായും തമ്മിൽ സമുദ്രമാർഗ്ഗേന സംബന്ധം ഉണ്ടാക്കിത്തീർക്കുകയും ചെയ്തു. ഇങ്ങനെ പേർഷ്യാസാമ്രാജ്യം വർദ്ധമാനമായ സ്ഥിതിയെ പ്രാപിച്ചുകൊണ്ടു കുറെനാൾ കഴിഞ്ഞപ്പോൾ 633-ൽ മഹമ്മദീയർ ഇതിനെ ആക്രമിക്കുകയും അന്നു മുതൽക്കു പേർഷ്യൻ ശക്തി ക്ഷയിച്ചുതുടങ്ങുകയും ചെയ്തു. ഇതിനിടയ്ക്ക് അവിടെ പല വലിയ ആഭ്യന്തരകലഹങ്ങളുണ്ടാകയും അന്നു ഭരിച്ചിരുന്ന യെസ്ദെജേർഡ്’ എന്ന രാജാവിൻ്റെ കാലത്തു രാജ്യം ഛിന്നഭിന്നമായിത്തീരുകയും ചെയ്തു. 641-ൽ “നഹാവൻഡ്” എന്ന സ്ഥലത്തുവെച്ചു മഹമ്മദീയരെമായുണ്ടായ ഒരു യുദ്ധത്തിൽ പേർഷ്യർ നിശ്ശേഷം പരാജിതരാകയും, ഒന്നുകിൽ മഹമ്മദുമതം സ്വീകരിക്കുകയോ അല്ലാത്തപക്ഷം രാജ്യം വിട്ടു പോകുകയോ രണ്ടിലൊന്നു വേണമെന്നുള്ള പതനത്തിൽ വരികയും ചെയ്കയാൽ തങ്ങളെ ജയിച്ചടക്കിയവരുടെ മതത്തിൽ ചേരുന്നതിൽ ഭേദം രാജ്യം വിട്ടുപോയ്ക്കളക തന്നെയാണെന്ന് ഇവർ തീർച്ചപ്പെടുത്തി അപ്രകാരം ചെയ്തു. ഇങ്ങനെ ഇവർ രാജ്യം വിട്ടു പല വഴികളിലായി സഞ്ചരിക്കുകയും പല കഷ്ടതകൾ അനുഭവിക്കുകയും ചെയ്തുവെന്നല്ലാതെ ഇവരുടെ ഈകാലത്തെ ചരിത്രത്തെപ്പറ്റി ചരിത്രകാരന്മാർ വിശ്വസനീയമായ വിധത്തിൽ ഒന്നും പ്രസ്താവിച്ചുകാണുന്നില്ല.

എന്നാൽ കത്തിയവാർത്തീരങ്ങളിൽ കാംബെ ഉൾക്കടലിൽ സ്ഥിതിചെയ്യുന്ന ഡൈയു എന്ന സ്ഥലത്താണ് ഇന്ത്യയിൽ ഇവർ ആദ്യം കുടിപാർപ്പുറപ്പിച്ചതെന്നു കാണുന്നു. ഈ സ്ഥലത്തു ഇവർ പത്തൊൻപതു വർഷക്കാലത്തോളം താമസിച്ചിരുന്നതായും ഒരു പാഴ്സിചരിത്രകർത്താ പ്രസ്താവിക്കുന്നുണ്ട്. ഏതോ ചില കാരണങ്ങളാൽ ഇവർ ഈ രാജ്യം വിടുകയും വേറെ വല്ല രാജ്യങ്ങളെ കണ്ടുപിടിക്കുന്നതിനായി ഒരു കപ്പൽയാത്ര ആരംഭിക്കുകയും ചെയ്തു. ഈ യാത്രയിൽ ഒരു വലിയ കൊടുങ്കാറ്റുണ്ടായി തങ്ങളുടെ കപ്പൽ മിക്കവാറും നശിക്കുമെന്ന പരുവത്തിൽ എത്തിയപ്പോൾ തങ്ങൾ നശിക്കാതെ ആദ്യം എവി

ടെ ഇറാണ്ടനിന്നും അവിടെ തങ്ങളുടെ "ഇറാൻഷാ" എന്ന പവിത്രമായ അഗ്നിയെ യഥായോഗ്യം സ്ഥാപിക്കാമെന്ന കപ്പലിലുണ്ടായിരുന്നവർ എല്ലാവരും കൂടി തീർച്ചപ്പെടുത്തി നേർച്ച നേരുകയും പ്രതിജ്ഞ ചെയ്യുകയും ചെയ്തു. ഈ നേർച്ചയുടെ ഫലമായി ഉടനെ തന്നെ കൊടുങ്കാറ്റു ശമിക്കുകയും 716-ാമാണ്ടു ഡാമൂവാൻ എന്ന സ്ഥലത്തു നിന്നു 25 മൈൽ തെക്ക സൻജാൻ എന്ന സ്ഥലത്തു കരയ്ക്കിറങ്ങുകയും ചെയ്തു. കരയ്ക്കിറങ്ങിയ ക്ഷണത്തിൽ അവിടെയുള്ളതിൽ ഏറ്റവും ഉയർന്നതായ ഒരു പർവ്വതത്തിന്റെ മുകളിൽ മനുഷ്യർക്കു ദുഷ്പ്രാപമായ ഒരു സ്ഥലത്തു ഇറാൻഷാ എന്ന പരിശുദ്ധാഗ്നിയെ അവർ തങ്ങളുടെ പ്രതിജ്ഞയനുസരിച്ചു സ്ഥാപിച്ചു. ഇറാൻഷാ എന്ന പരിശുദ്ധ അഗ്നിയെ എത്രമാത്രം കാര്യമായിട്ടും പരിശുദ്ധമായിട്ടുമാണ് പാഴ്സികൾ കരുതിപ്പോരുന്നതെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. ഇതു ഒരു എളുപ്പത്തിൽ ഉണ്ടാകാൻ കഴിയുന്നതുമല്ല. കൊള്ളിമീൻ അല്ലെങ്കിൽ കൊള്ളിയാൻ നിമിത്തമുണ്ടാകുന്ന തീയ്, വനങ്ങളിൽ വൃക്ഷങ്ങൾ തമ്മിൽ ഉരസിയുണ്ടാകുന്ന തീയ്, ശവശരീരം ദഹിപ്പിക്കുമ്പോൾ ഉണ്ടാകുന്ന തീയ്, ഓരോരോ പണികൾ നടത്തുമ്പോൾ ഉണ്ടാകുന്ന തീയ് മുതലായി ലോകത്തിൽ എന്തെല്ലാം വിധത്തിൽ തീ ഉണ്ടാകാമോ അവയെ എല്ലാം കൂടി കൂട്ടി കലർത്തിയുണ്ടാക്കിട്ടുള്ളതാണ് ഇറാൻഷാ എന്നു പറയുന്ന അഗ്നി. ഈ പല അഗ്നികളെ എല്ലാം കൂടി യോജിപ്പിക്കുന്നതിനു തന്നെ അനേകം വർഷത്തെ പ്രാർത്ഥനകളും കർമ്മങ്ങളും നടത്തേണ്ടിയിരിക്കുന്നു. ഇങ്ങനെ ആദ്യം സൻജാൻ എന്ന സ്ഥലത്തു സ്ഥാപിച്ച ഇറാൻഷായെ അവിടെനിന്നു നൊവസാരി എന്ന സ്ഥലത്തേക്കും അവിടെനിന്നു സൂറത്ത്, ബൻസാർ എന്ന സ്ഥലങ്ങളിലേക്കും ഒടുവിൽ ഉദ്വാദാ എന്ന സ്ഥലത്തേക്കും മാറ്റി പ്രതിഷ്ഠിക്കേണ്ടിവന്നു. ഈ സ്ഥലത്തു ഇതു ഇന്നുവരെയും കെടാതെ സൂക്ഷിക്കപ്പെട്ടുവരുന്നുണ്ട്. ഇടവിടാതെ പുരോഹിതന്മാർ മാറിമാറി നിന്നു ചന്ദനമരവിറകുകളും സാമ്പ്രാണി മുതലായ സുഗന്ധദ്രവ്യങ്ങളും കൊണ്ട് ഇതു കത്തിച്ചുകൊണ്ടിരിക്കുന്നു. ബായി മൊട്ടിലബായി എന്ന ഒരു ധനികയായ പാ

ഴ്സിട്രസ്റ്റിയാൽ ഇതു് ഈയിടെ പുതുക്കി വലിയ ഒരു കെട്ടിടമാക്കി മാറ്റപ്പെടുകയും ചെയ്തിട്ടുണ്ട്. അസാധാരണമായ വല്ല കാരണങ്ങളാലോ, യാദൃച്ഛികമായ സംഭവങ്ങളാലോ ഇതണഞ്ഞുപോകാതിരിക്കുന്നതിനുവേണ്ടി രാവും പകലും ഒരുപോലെയിതിന്റെയടുക്കൽ ഇതിനെ സൂക്ഷിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നതിനായി അനവധി പുരോഹിതന്മാർ നിയമിക്കപ്പെട്ടിട്ടുമുണ്ട്.

പാഴ്സികൾ സൻജാൻ എന്ന സ്ഥലത്തു് ഇറങ്ങിയ കാലത്തിൽതന്നെ അവർ അന്നവിടെ നാടുവാണിരുന്ന പരോപകാരതല്പരനും ജ്ഞാനിയുമായ ജാധിറാണയെ കാണുന്നതിന് തങ്ങളുടെ പ്രധാനപുരോഹിതനെ നിയോഗിച്ചയച്ചു. ഇദ്ദേഹം തങ്ങളുടെ കഷ്ടാവസ്ഥകളെല്ലാം റാണായെ മനസ്സിലാക്കുകയാൽ അവർക്കു താമസിക്കുന്നതിനായി ഒരു ചെറിയ സ്ഥലം റാണാ തിരിച്ചുകൊടുത്തു. എന്നാൽ ഈ സ്ഥലം കൊടുത്തപ്പോൾ ആ രാജ്യത്തെ ഭാഷ അവർ സ്വീകരിക്കണമെന്നും, അവരുടെ സ്ത്രീകളുടെ വേഷവും മറ്റും ആ രാജ്യത്തുള്ള സ്ത്രീകളുടെ വേഷാദികൾപോലെയാക്കണമെന്നും, വിവാഹാഘോഷങ്ങൾ രാത്രിയിൽ മാത്രമേ നടത്താൻ പാടുള്ളു എന്നും മറ്റും ചില വ്യവസ്ഥകൾ ചെയ്തിരുന്നു. അവർ തങ്ങൾക്കു ലഭിച്ച ആ സ്ഥലത്തെ ഏതാനും കൊല്ലങ്ങൾകൊണ്ടു് ഏററവും ഫലസമൃദ്ധമാക്കിത്തീർക്കുകയും ക്രമേണ ഇവരിൽ ജനസംഖ്യ വർദ്ധിക്കുകയാൽ ഇവർ ഇവിടെനിന്നു പല സ്ഥലങ്ങളിലേക്കു മാറിപ്പാർത്തുതുടങ്ങുകയും ചെയ്തു. ഇക്കൂട്ടത്തിൽ ചിലർ ഗുജറാത്തിലും പഞ്ചാബിലും വന്നു പാർത്തിരുന്നതായും കാണുന്നു. 1504-ൽ സിക്കന്ദർ ചക്രവർത്തി ഇവരുടെ ചില ബലിപീഠങ്ങളും മറ്റും നശിപ്പിച്ചുകളഞ്ഞതായി ഒരു മുഹമ്മദീയ ചരിത്രകാരൻ പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ഈ സംഗതി ഒന്നുകൂടി ബലപ്പെടുന്നുണ്ട്. സൻജാനിൽനിന്നു വടക്കോട്ടുപോയവർ അവിടത്തെ സ്ഥലനിവാസികളായ ആളുകളിൽനിന്നു പലതരത്തിലുള്ള കഷ്ടപ്പാടുകൾ സഹിക്കയും പലവിധത്തിൽ മരിച്ചുപോവുകയും ഇങ്ങനെ അവർ നാമാവശേഷന്മാരായി ഭവിക്കുകയും ചെയ്തതായി വിചാരി

കേണ്ടിയിരിക്കുന്നു. അന്യമതസ്ഥന്മാരുടെ ആരാധനസ്ഥലങ്ങളെയും ആരാധനാബിംബങ്ങളെയും നശിപ്പിക്കുകയെന്നുള്ളത് അക്കാലത്തെ സ്ഥലനിവാസികളുടെ ഇടയിൽ ഒട്ടും അസാധാരണമല്ലായിരുന്നു. ഇതുനിമിത്തം ഇവരുടെ ബലിപീഠങ്ങളും പൂജാഗൃഹങ്ങളും ഇങ്ങനെ നശിപ്പിക്കപ്പെട്ടുപോയതായി വിചാരിക്കാം. ഇക്കാലങ്ങളിലും പാഴ്സികളുടെ മതത്തിനിയെപ്പററി പല ഐതിഹ്യങ്ങൾ പറഞ്ഞുവരുന്നുണ്ട്. താനാ എന്ന സ്ഥലത്തു താമസിച്ചിരുന്ന റോമൻകത്തോലിക്കമിഷ്യനറിമാർ, അവിടെയുള്ള ഇതരജാതിക്കാരെല്ലാം ക്രൈസ്തവമതം സ്വീകരിച്ചുകൊള്ളണമെന്ന് ഒരിക്കൽ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അന്നത്തെ അവിടുത്തെ രാജ്യഭരണാധികാരികളായിരുന്ന പോർട്ടുഗീസുകാരിൽനിന്ന് ഇങ്ങനെ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തുന്നതിന് ഇവർക്ക് അനുമതി ലഭിച്ചിരുന്നതിനാലും അവിടെ ഇവർ വളരെ പ്രബലന്മാരായിരുന്നതിനാലും ഇതിനെ തിരസ്കരിക്കുന്നതിന് അന്ന് അവിടെ താമസിച്ചിരുന്ന പാഴ്സികൾക്കു ശക്തിയില്ലാതെവന്നു. ഇതിനാൽ ഇവർ ഒരുപായം പ്രയോഗിച്ചു. അവസാനമായ തങ്ങളുടെ പരിശുദ്ധാഗ്നിയെയും മററും വന്ദിക്കുന്നതിനും ചില പ്രത്യേകകർമ്മാദികൾ നടത്തുന്നതിനുമായി തങ്ങൾക്കു രണ്ടു ദിവസത്തെ ഇട തരണമെന്ന് ഇവർ അവിടത്തെ ഗവണ്മെന്റുടെ അടുക്കൽ അപേക്ഷിച്ചു. ഇതനുസരിച്ചു പാഴ്സികൾ നിശ്ചയിച്ചിട്ടുള്ള ദിവസത്തിൽ അവരാൽ ചെയ്യപ്പെടുന്ന ആഘോഷങ്ങളൊ മററു കർമ്മാദികളൊ യാതൊരുതരത്തിലും വിഘ്നപ്പെടുത്തരുതെന്നു ഗവണ്മെന്റ് ഉത്തരവും കൊടുത്തു. ഇതുഹേതുവായി പാഴ്സികൾ ഒരു വലിയ സദ്യ നിശ്ചയിക്കയും ഇതിലേക്കായി സ്ഥലത്തുണ്ടായിരുന്ന എല്ലാ ഉദ്യോഗസ്ഥന്മാരെയും മററും ക്ഷണിക്കയും ചെയ്തു. സദ്യയ്ക്കു വീഞ്ഞു ധാരാളം ഉപയോഗിച്ചു. ഉദ്യോഗസ്ഥന്മാർക്കു വീണ്ടും വീണ്ടും വീഞ്ഞു പകർന്നുകൊടുത്തതിനാൽ അവരെല്ലാം കുടിച്ചു മത്തന്മാരാവുകയും അവർക്കു സ്വബുദ്ധി നേരെ നില്ക്കാതാവുകയും ചെയ്ത സമയം, അവിടെയുണ്ടായിരുന്ന പാഴ്സികൾ ആബാലവൃദ്ധം ആ സ്ഥലം വിട്ടു പൊയ്ക്കളഞ്ഞു. ഉദ്യോഗസ്ഥന്മാർ പ്ര

ഉത്തരവിട്ടു കാര്യാദികളിൽ പ്രവേശിച്ചപ്പോഴൊക്കെ പാഴ്സികൾ വേറൊരു സ്ഥലത്തു ചെന്നു പാർക്കുകയും ചെയ്തു.

താനായിലുണ്ടായിരുന്ന പാഴ്സികൾ അവിടെനിന്ന് ഇരുപതു മൈൽ തെക്കുള്ള കാലയാൻ എന്ന സ്ഥലത്തു കുടിയേറിപ്പാർത്തു. ഇവിടെയും ഇവർ അധികകാലം താമസിക്കാതെ ഈ സ്ഥലവും ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു. എന്നാൽ 1774-ൽ ഇംഗ്ലീഷുകാരുടെ അധീനത്തിൽ ഈ സ്ഥലം വന്നപ്പോൾ മുതൽ ഇവരിൽ ചിലർ വീണ്ടും ഇവിടെ വന്നുചേർന്നു. എവിടെയെല്ലാം ഇവർ പോയി താമസിച്ചിരുന്നുവോ അവിടെയെല്ലാം ഇവർ ഹിന്ദുക്കളോടു മൈത്രിയോടു കൂടിവർത്തിച്ചുവന്നു. എന്നാൽ മഹമ്മദീയരോടു [illegible]മായിരുന്നു. ഹിന്ദുക്കളും പാഴ്സികളും കൂടി യോജിച്ചു മഹമ്മദീയരോടു പല യുദ്ധങ്ങൾ നടത്തിട്ടുണ്ട്. ഈ യുദ്ധങ്ങളിലെല്ലാം പാഴ്സികൾ തങ്ങളുടെ പൂർവികന്മാരുടെ വീര്യപരാക്രമങ്ങളെ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

പാഴ്സികൾ വ്യാപാരപ്രധാനന്മാരായിട്ട് ആദ്യം ഇടപെട്ടു തുടങ്ങിയതു സൂറത്തിൽവച്ചാണ്. പാഴ്സികൾ ബൊംബായിൽ ആദ്യമായി ചെന്നുചേർന്നതു എന്നാണെന്നോ അവിടേക്കുള്ള അവരുടെ ഗമനത്തിന്റെ ഉദ്ദേശമെന്തായിരുന്നുവെന്നോ ഉള്ളതിലേക്കു വിശ്വാസയോഗ്യങ്ങളായ ചരിത്രരേഖകൾ ഒന്നും തന്നെ കാണുന്നില്ല. സൂറത്തിൽ അക്കാലത്തു കച്ചവടത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ഏതാനും ചില യൂറോപ്യന്മാരുടെ പ്രേരണ ഹേതുവായിട്ട് കച്ചവടത്തിനായി ഇവരും വന്നതാണെന്ന് ഊഹിക്കപ്പെട്ടിരിക്കുന്നു.

പാഴ്സികൾ മിക്കവാറും പേർഷ്യയിൽനിന്നു പോന്നതിന്റെ ശേഷവും ബാക്കി അവിടെയുണ്ടായിരുന്നവരെ മഹമ്മദീയരാജാക്കന്മാർ വളരെ ഉപദ്രവിച്ചുവന്നു. ഉപദ്രവത്തിന്റെ കൂടുതൽ എത്രമാത്രമെന്നു പറയാൻ പ്രയാസം. ഒരു പാഴ്സിയുടെ സകലതും കുത്തി വാരിക്കൊണ്ടുപോയാലും അതിനെപ്പറ്റി അവിടെ കേസ്സില്ലെന്നായിത്തീർന്നിരുന്നു. ഇതു കൂടാതെ പാഴ്സികൾ അവിടെ "ജെസിയാ" എന്ന തലവരിയും കൊടു

ക്കേണ്ടിവന്നിരുന്നു. ബൊമ്പായിൽ കുടിയേറിപ്പാർത്തിരുന്ന പാൎസികൾ വിദ്യാഭ്യാസം, ധനം ഇത്യാദികളിൽ അദ്വിതീയന്മാരായിരുന്നതിനോടുകൂടി പെർഷ്യയിലുള്ള തങ്ങളുടെ സഹോദരന്മാരെ അവിടെയുള്ള അവരുടെ കഷ്ടപ്പാടുകളിൽനിന്നു വിമുക്തരാക്കണമെന്നുറച്ചുകൊണ്ടും ഏകദേശം നാല്പതു വർഷത്തിനു മുമ്പു പെർഷ്യയിലുള്ള ഇവരെ സഹായിക്കുന്നതിനായി ബൊമ്പായിൽ ഒരു കമ്മട്ടി ഏർപ്പെടുത്തുകയും ചെയ്തു. ഈ കമ്മട്ടിക്കാർ പെർഷ്യയിലെ ഗവൎമ്മെന്റിനെയും ഉദ്യോഗസ്ഥന്മാരെയും കണ്ടു ഈ വിവരം ധരിപ്പിക്കുന്നതിനായി ഒരു ഡെപ്യൂട്ടേഷൻ അവിടേക്കു അയയ്ക്കുകയും മുപ്പതുവർഷത്തെ ഇടവിടാതുള്ള ശ്രമത്തിന്റെ ഫലമായി പെർഷ്യയിലുള്ള പാൎസികൾക്കു ഏറക്കുറെ ക്ഷേമം ലഭിച്ചതിനോടുകൂടി ബൊമ്പായിൽ ഒരു വലിയ ധനശേഖരമുണ്ടാക്കി പെർഷ്യയിൽ പള്ളിക്കൂടങ്ങൾ സ്ഥാപിക്കുകയും അവിടെ പാൎസിമതസിദ്ധാന്തങ്ങളെയും രാജ്യഭാഷയെയും പഠിപ്പിക്കുകയും ചെയ്തുതുടങ്ങി. പെർഷ്യയിലെ ബ്രിട്ടീഷ് സ്ഥാനാപതിയുടെ സഹായത്താൽ അവിടത്തെ ഷാഹാരാജാവിനെക്കൊണ്ടു "ജെസിയാ" എന്നുള്ള കരം നിറുത്തലാക്കിച്ചു എങ്കിലും 3 വർഷത്തേക്കുള്ള പ്രസ്തുത കരമായ 109,564 രൂപാ ബൊമ്പായിലുള്ള പാൎസികൾ വീതിച്ചുകൊടുക്കേണ്ടിവന്നു.

പെർഷ്യായിലെ താമസക്കാരായ പാൎസികൾക്കു ഗവൎമ്മെന്റിൽനിന്നുതുടരെയുണ്ടായിക്കൊണ്ടിരുന്ന ഉപദ്രവം ഹേതുവാൽ അവർ അവിടെത്തന്നെ പല സ്ഥലങ്ങളിൽ ചിന്നഭിന്നമായി താമസിക്കേണ്ടിവന്നു. ഏകദേശം 150 കൊല്ലത്തിനു മുമ്പെ അവരുടെ ഒരു ജനസംഖ്യയെടുത്തതിൽ അവർ ആകപ്പാടെ 100,000 ആളുകൾ മാത്രമെയുണ്ടായിരുന്നുള്ളൂ. പിന്നിട്ടുള്ള കാലംകൊണ്ടും ഇവർ ഒരു [illegible]ത്തിൽ കൂടുതൽ വർദ്ധിച്ചിട്ടില്ല. ഇപ്പോഴും അവിടെ വലിയ ധനാഢ്യന്മാരൊ ഉദ്യോഗസ്ഥന്മാരൊ ആരും ഇല്ല. എല്ലാം ഒരു വക സാധുക്കളായ കൃഷിക്കാർ മാത്രമാണ്.

1881-ൽ എടുത്ത കാനേഷുമാരി കണക്കുപ്രകാരം ഇൻഡ്യായിൽ ആകപ്പാടെയുള്ള (ഇരുപത്തിയഞ്ചുകോടി)

253,891,821 ജനങ്ങളിൽ പാഴ്സികൾ 85397 മാത്രമെ ഉണ്ടായിരുന്നുള്ളു. 1891-ൽ എടുത്ത കാനേഷുമാരിക്കണക്കനുസരിച്ച് ഇവരുടെ സംഖ്യ നാലായിരത്തോളം വർദ്ധിച്ചിട്ടുണ്ട്. ഇൻഡ്യയിൽ മറ്റുള്ള ജാതികളിൽവെച്ചു മരണക്കണക്ക കുറയുന്നതു പാഴ്സികളിലാണെന്നും, ഇതു ഇവരുടെ ശുചിത്വംകൊണ്ടാണെന്നും പറയപ്പെട്ടിരിക്കുന്നു. വിദ്യാവൈപുണ്യംകൊണ്ടും ധനസ്ഥിതികൊണ്ടും ഇപ്പോൾ ഇൻഡ്യയിലുള്ള പാഴ്സികൾ മുക്കാലെഅരയ്ക്കാൽ ഭാഗം ആളുകളും ഒരു നല്ല സ്ഥിതിയിലായിട്ടുണ്ടെന്നു കാണുന്നു. ബ്രിട്ടിഷ്ഗവൎമ്മെന്റിന്റെ കീഴിൽ ഇവർ വലിയ വലിയ ഉദ്യോഗങ്ങളും ലഭിച്ചിട്ടുണ്ട്. ഇതുകൂടാതെ ഇവരിൽ വലിയ വലിയ കച്ചവടക്കാരും പലരുണ്ട്. ഭിക്ഷാടനത്തിനായി ബൊംബെ നഗരത്തിൽ അലഞ്ഞുനടക്കുന്ന 10,000 ഭിക്ഷുക്കളിൽ ആറുപേർ മാത്രമെ പാഴ്സിവർഗ്ഗത്തിലുൾപ്പെട്ടിട്ടുള്ളു എന്നു കഴിഞ്ഞ കാനേഷുമാരി കണക്കുകൊണ്ടു കാണുന്നു.

പാഴ്സികളുടെ കൂട്ടത്തിലുള്ള നിസ്സഹായന്മാരും നിർധനന്മാരും വയോവൃദ്ധന്മാരുമായ അഗതികളെ സൂക്ഷിച്ചു രക്ഷിക്കുന്നതിന് അവർ പ്രത്യേകം ചില ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്. അവിടെ അവർ സകല ചെലവുകളും കഴിക്കത്തക്ക വിധത്തിലുള്ള മുതൽ ഈ സ്ഥാപനത്തിലേയ്ക്കു അവർ ശേഖരിച്ചിട്ടുമുണ്ട്.

## വസ്ത്രധാരണം.

പേൎഷ്യയിലെ പാഴ്സികളുടെ വേഷവും ഇൻഡ്യയിലെ പാഴ്സികളുടെ വേഷവും തമ്മിൽ വളരെ വ്യത്യാസമുണ്ട്. പാഴ്സികൾ ഇൻഡ്യയിൽ താമസം തുടങ്ങി, അല്പം കഴിഞ്ഞപ്പോൾ മുതൽ അവർ തങ്ങളുടെ സമീപവാസികളായ ഹിന്തുക്കളുടെ വേഷത്തെ പകൎത്തുന്നതിനു തുടങ്ങി. പുരുഷന്മാരുടെ തലപ്പാവു, സ്ത്രീകളുടെ "സരി" മുതലായവ ഹിന്തുക്കളുടെ വേഷത്തിൽനിന്ന് എടുത്തതാണ്. യൂറോപ്യന്മാരുടെ ആഗമനത്തോടുകൂടി ഇപ്പോൾമിക്കവരും അവരുടെ വേഷത്തെ സ്വീകരിച്ചുതുടങ്ങിയിട്ടുമുണ്ട്. എന്നാൽ തലയിൽ ധരിക്കുന്ന തൊപ്പികൾ യൂറോപ്യന്മാരുടെയും നാട്ടുകാരുടെയും

തമ്മിൽ മിശ്രപ്പെടുത്തി രൂപീകരിച്ചിട്ടുള്ളതാകുന്നു. എല്ലാ പാഴ്സികളും തങ്ങളുടെ മതത്തെ സൂചിപ്പിക്കുന്നതിനായി ദേഹത്തോടു് ഏററവും ചേൎന്നതരം ഉടുപ്പുകൾ ധരിക്കുന്നു. ഇതുകൂടാതെ ആട്ടുരോമംകൊണ്ടുള്ള ഒരു ചരടും ഉപയോഗിച്ചുവരുന്നു. പ്രാൎത്ഥനാസമയങ്ങളിൽ ചില പ്രത്യേക കണക്കു വെച്ചു് ഇതു് അഴിക്കുകയും കെട്ടുകയും ചെയ്യേണ്ടതായുണ്ടു്. പാഴ്സിസ്ത്രീകളുടെ വേഷധാരണം ഇൻഡ്യയിലെ ശീതോഷ്ണാവസ്ഥയ്ക്കു് ഏററവും ചേൎന്നതായിട്ടു പലരും ഗണിച്ചുവരുന്നു.

കുടുംബജീവിതം.

പാഴ്സികളുടെ സ്ത്രീകൾക്കു കുടുംബത്തിൽ വളരെ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിട്ടുണ്ടു്. പുരുഷന്മാരും സ്ത്രീകളും ഒരുപോലെ എല്ലാ സംഗതികളിലും പ്രവൎത്തിച്ചുവരുന്നു. പാഴ്സികൾ അവരുടെ സ്ത്രീകൾക്കു മുൻകാലങ്ങളിൽ കുറെക്കൂടി ഉയൎന്നസ്ഥാനം കല്പിച്ചിരുന്നതായി ഡാക്ടർ ഹാഗ് എന്ന ചരിത്രകാരൻ പ്രസ്താവിക്കുന്നുണ്ടു്. ലോകത്തിലുള്ള മററു ജാതിക്കാരുടെ ഇടയിൽ ഏററവും പ്രബലമായി വൎദ്ധിച്ചുകൊണ്ടിരിക്കുന്ന പുകയിലച്ചുരുട്ടുവലി, കഞ്ചാവുവലി മുതലായവ പാഴ്സികളുടെ ഇടയിൽ ഒട്ടും തന്നെ ഇല്ലെന്നു പറയാം. ഇതു് അഗ്നിയോടു അവൎക്കുള്ള ആദരവിന്റെ ഒരു ലക്ഷ്യമായിട്ടുകൂടി അവർ കരുതിവരുന്നുണ്ടു്. യൂറോപ്യന്മാരുടെ സഹവാസം നിമിത്തം ഇപ്പോഴത്തെ ചെറുപ്പക്കാർ വല്ലവരും ഇതു ശീലിച്ചിട്ടുണ്ടെങ്കിൽ അതും അവർ ഒരിക്കലും പരസ്യമായി ചെയ്യുന്നില്ല. ഏതുവിധമായാലും പാഴ്സികൾ പുകയില മുതലായവയോടു വളരെ വെറുപ്പാണു് പ്രദൎശിപ്പിച്ചുവരുന്നതു്. പാഴ്സികളുടെ മതസംബന്ധങ്ങളായ ഓരോ ആചാരാനുഷ്ഠാനങ്ങളും തങ്ങളുടെ സാമുഹ്യസ്ഥിതിയെ ഉയൎത്തുന്നതിനോ ലൗകികവും ഐകമത്യത്തെ വൎദ്ധിപ്പിക്കുന്നതിനുതകത്തക്കവിധത്തിലും നടത്തപ്പെട്ടുവരുന്നു. ഈ അവസരങ്ങളിൽ നിൎദ്ദോഷങ്ങളായ വിനോദങ്ങളെയും ഇവർ ധാരാളം ഉപയോഗിക്ക പതിവാണു്. "പെപ്പററി" അല്ലെങ്കിൽ നവവത്സരാരംഭം പാഴ്സികൾ വ

ളരെ ആഡംബരത്തോടു കൂടി ആഘോഷിച്ചുവരുന്നു. ഈ ദിവസത്തിനു പത്തു ദിവസം മുമ്പു തന്നെ ഇവർ "നയന്യ" ഇടങ്ങുന്നു. ഈ നയന്യദിവസങ്ങളിൽ ഇവർ തങ്ങളുടെ കുടുംബത്തിൽനിന്ന് ഇഹലോകവാസം വെടിഞ്ഞിട്ടുള്ളവരെയെല്ലാം പ്രത്യേകം ഓർക്കുകയും അവരെയുദ്ദേശിച്ചു ചില പ്രത്യേകപ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്നു. നയന്യ കാലം കൂടുന്ന ദിവസം നവവത്സരാരംഭമായിരിക്കുകയും അന്നു പാഴ്സികൾ എവിടെയായിരുന്നാലും ഹിന്ദുക്കൾ "ഓണം" ആഘോഷിക്കുന്നതുപോലെ ആഘോഷങ്ങൾ നടത്തുകയും ചെയ്തുവരുന്നു. ഇതുകൂടാതെ ആണ്ടിൽ വേറെ ആറു വിശേഷദിവസങ്ങൾ കൂടി ഇവർ ഇവരുടെ മതനിയമപ്രകാരം ആഘോഷിച്ചുവരുന്നുണ്ട്. പാഴ്സികളുടെ മതസ്ഥാപകനായ സൊറാസ്റ്ററിന്റെ കണക്കിൻപ്രകാരം ലോകത്തെ ലോകനിയന്താവു സൃഷ്ടിച്ചതു 365 ദിവസം കൊണ്ടാണെന്നും ഈ ദിവസങ്ങളെ ആറു പങ്കായി തിരിച്ച് ഓരോ പങ്കിന്റേയും അവസാനത്തിൽ കുറെ വിശ്രമം എടുത്തിരുന്നതായും ആണ് ഗണിച്ചിരിക്കുന്നതു. ഈ 6 പങ്കുതികളെ ഇവർ "ഗാഹംബാർസ്" എന്നു പറഞ്ഞുവരുന്നു. ഈ ദിവസങ്ങളിൽ പാഴ്സികൾ പേർഷ്യാരാജ്യത്തുള്ള നടപടിപോലെ ഒന്നിച്ചു ചേർന്നു ചില പ്രത്യേക പ്രാർത്ഥനകളും കർമ്മാദികളും കഴിക്കുന്നുണ്ട്. ഈ സമയങ്ങളിലും വിവാഹം, മരണം ഇതുകളുണ്ടാകുന്ന സമയങ്ങളിലും പാഴ്സികൾ കഴിവുള്ളിടത്തോളം തങ്ങളുടെ പഴയ സമ്പ്രദായപ്രകാരമുള്ള വേഷം മാത്രമേ ധരിക്കാറുള്ളു. ഈ പ്രത്യേക ദിവസങ്ങളിൽ രാജാവും പ്രജയും ധനവാനും നിർദ്ധനനും യാതൊരു വ്യത്യാസവും കൂടാതെ ഒരുമിച്ചു ചേർന്നിരുന്നു ഭക്ഷണം കഴിക്കുകയും പ്രാർത്ഥനാദികളിൽ സംബന്ധിക്കുകയും ചെയ്തുവരുന്നു. ബോംബെയിലെ പാഴ്സികളുടെ ഇടയിലും ഇതു ഇന്നും ആചരിക്കപ്പെട്ടുവരുന്നുണ്ട്.

പാഴ്സികളുടെയും യൂറോപ്യന്മാരുടെയും കുടുംബജീവിതത്തിൽ ചില സാമ്യങ്ങളെല്ലാമുണ്ട്. എന്നാൽ യൂറോപ്യന്മാർക്ക് ഇല്ലാത്തവയായ പല ഗൂഢാചാരങ്ങളും ഇവർക്കുണ്ട്. ഒരു കുട്ടി ജനിക്കുമ്പോൾ ഇവർ പല തരത്തിലുള്ള ഗൂഢവിശ്വാ

മുതൽ ആറു വയസ്സു തികയുന്നതുവരെ എന്തെങ്കിലും ഒരു സമയത്തു മതത്തെ വെളിപ്പെടുത്തുന്നവയായ ഉടുപ്പും ചരടും ധരിപ്പിക്കുക എന്ന ക്രിയ നടത്തേണ്ടതാണ്. ഈ ക്രിയ നടത്തുമ്പോൾ ഈ കുട്ടി ചൊല്ലേണ്ടതായ പല സത്യവാചകങ്ങൾ ഉണ്ടു്, കുട്ടിക്കു സംസാരിക്കാൻ തക്ക പ്രായമായിട്ടില്ലെങ്കിൽ കുട്ടിയെ തൊട്ടുകൊണ്ടു കുട്ടിക്കു വേണ്ടി വേറൊരാൾ ഇതു ചെയ്താൽ മതിയാകും. പാഴ്സികളുടെ മതസ്ഥാപകനായ സൊറാസ്റ്ററുടെ നിയമം, ആണായാലും പെണ്ണായാലും പതിനഞ്ചുവയസ്സിനു മുമ്പിൽ വിവാഹം കഴിപ്പിക്കരുതെന്നാകുന്നു. എന്നാൽ പാഴ്സികളുടെ ഇൻഡ്യായിലെ താമസത്തിന്റെ ഫലമായി ബാലവിവാഹം ഇടക്കാലത്തു അവരിൽ കടന്നുകൂടിട്ടുണ്ടായിരുന്നു എങ്കിലും അവരുടെ അടുത്ത കാലത്തെ ശ്രമത്തിന്റെ ഫലമായി ഇപ്പോൾ അതു നിറുത്തൽ ചെയ്തിരിക്കുന്നു. ഇപ്പോൾ സാധാരണ സ്ത്രീക്കു 15 വയസ്സും പുരുഷന് 20 വയസ്സുമായല്ലാതെ ഇവരുടെ ഇടയിൽ വിവാഹം നടക്കുന്നില്ല.

വിദ്യാഭ്യാസം കുറഞ്ഞിട്ടുള്ളവരുടെ ഇടയിൽ കുട്ടികൾ ജനിക്കുമ്പോഴും വിവാഹം ചെയ്യിക്കുമ്പോഴും ജ്യോതിഷക്കാരോടു് ആലോചിക്കുക ഇപ്പോഴും പതിവാണ്. ഒരു വിവാഹം പറയുന്നതിനു് ആരംഭിക്കുമ്പോൾ തന്നെ പുരുഷന്റെയും സ്ത്രീയുടെയും ജാതകങ്ങൾ പരിശോധിപ്പിക്കുന്നു, വിവാഹത്തിന്റെ മറെറല്ലാസംഗതികളും ശരിപ്പെട്ടിരുന്നാലും ജ്യോതിഷക്കാരൻ കൊള്ളുകയില്ലെന്നു പറഞ്ഞാൽ ആ ഒരു കാരണത്താൽ ഇതു മാറിപ്പോകുമെന്നുള്ളതു തീർച്ചയാണ്.

വിവാഹസമ്പ്രദായം.

ജ്യോതിഷക്കാരൻ ജാതകം നോക്കി വിവാഹത്തിനനുകൂലമായി അഭിപ്രായപ്പെടുന്ന പക്ഷം അതു് ആഘോഷിക്കുന്നതിനായി ഒരു തീയതി നിശ്ചയിക്കുന്നു. വിവാഹമുഹൂർത്തങ്ങൾ സാധാരണയായി രാത്രിയിലാണ് പതിവു്. പരസ്പരം അഭിമുഖമായിരിക്കത്തക്കവിധത്തിൽ രണ്ടു കസേര ഇടുകയും ഈ കസേരകളുടെ മദ്ധ്യത്തിലായി വധൂവരന്മാർ തമ്മിൽ കാ

ണാതെയിരിക്കുന്നതിനു വേണ്ടി വെള്ളത്തുണികൊണ്ടുള്ള ഒരു മറ പിടിക്കുകയും ചെയ്യുന്നു. മറ പിടിച്ചതിന്റെ ശേഷം വധുവിനേയും വരനേയും ഈ രണ്ടു കസേരകളിലും ഇരുത്തുന്നു. അപ്പോൾ പുരോഹിതൻ വന്നു ചില പ്രത്യേക പ്രാർത്ഥനകൾ കഴിക്കുകയും ഈ മറയുടെ അടിവശത്തു കൂടി രണ്ടു പേരുടേയും വലംകൈകൾ തമ്മിൽ കൂട്ടിപ്പിടിപ്പിക്കുകയും ചെയ്യുന്നു. ഇതിന്റെ ശേഷം വേറൊരു വെള്ളത്തുണികൊണ്ട് ഇവർ രണ്ടുപേരും ഇരിക്കുന്ന കസേരകൾ ഉള്ളിലാക്കി പുറമെ ചുററിക്കെട്ടുന്നു. ഇതിനു പുറമെ ഒരു വക ചരടുകൊണ്ട് ഏഴു ചുററു ചുററിയും കെട്ടുന്നു. ഈ സമയമെല്ലാം പുരോഹിതൻ ചില പ്രത്യേകപ്രാർത്ഥനകൾ ചൊല്ലേണ്ടതായിട്ടുണ്ട്. ഏഴാമത്തെ ചുററു തീർന്നതിന്റെ ശേഷം ഇതഴിച്ചു കൂട്ടിപ്പിടിച്ചുകൊണ്ടിരിക്കുന്നതായ വധുവിന്റേയും വരന്റേയും കൈകളിൽ ഏഴു ചുററു ചുററിക്കെട്ടുന്നു. ഇതിനും ചില പ്രത്യേകപ്രാർത്ഥനകളുണ്ട്. ഇതു പൂർത്തിയായതിനു ശേഷം സുഗന്ധദ്രവ്യങ്ങൾ ഒരു പാത്രത്തിൽ ഇട്ടു തീകത്തിച്ചു പുകച്ചു വധുവിന്റേയും വരന്റേയും മദ്ധ്യേ പിടിച്ചിരിക്കുന്നതായ മറയുടെ സമീപത്തു കൊണ്ടുവരികയും പെട്ടെന്ന് ആ മറ മാററുകയും ചെയ്യുന്നു. അപ്പോൾ അവിടെ ഒരു പ്രത്യേകപാത്രത്തിൽ സംഭരിച്ചു വെച്ചിട്ടുള്ളതായ അരി രണ്ടുപേരും വാരി അങ്ങോട്ടുമിങ്ങോട്ടും പരസ്പരം എറിയുന്നു. അനന്തരം വധൂവരന്മാർ ഇരിപ്പിടം മാറി വലത്തും ഇടത്തുമായിരിക്കുകയും, പുരോഹിതൻ ആശിസ്സു നൽകുകയും ചെയ്യുന്നു. ഈ ആശിസ്സു മിക്കവാറും താഴെപ്പറയുന്ന വിധത്തിലായിരിക്കും. "സർവ്വശക്തനായ ഈശ്വരൻ നിങ്ങളെ അനേകം പുത്രന്മാരേയും പൌത്രന്മാരേയുംകൊണ്ട് അനുഗ്രഹിക്കുമാറാകട്ടെ. ഉത്തമപുഷ്ടമായ ദേഹത്തോടും മനഃസന്തോഷത്തോടും ആരോഗ്യത്തോടും കൂടി നിങ്ങൾ ഇരുവരും ഒരുനൂറു വർഷം ജീവിച്ചിരിക്കുമാറാകട്ടെ."

കല്യാണസദ്യക്കു പാഴ്സികൾ മാംസം ഉപയോഗിക്കുന്നില്ല. ഇതു തങ്ങളുടെ അയൽനിവാസികളായ ഹിന്ദുക്കൾക്ക് ഉപദ്രവം ഉണ്ടാകാതെയിരിക്കുന്നതിനു കൂടിയാണ്.

മൌനഗോപുരത്തിന്റെ അടിത്തറയുടെ പ്ലാൻ.



ധത്തിൽ കള്ളറകൾ തിരിച്ച് ആ കള്ളറകളുടെ അടിയിൽ ഇരിമ്പുകമ്പി പാകിയിരിക്കും. പുറത്തെ വൃത്തത്തിലെ കള്ളറകൾ വലിപ്പം കൂടിയും രണ്ടാമത്തേത് അതിൽ കുറഞ്ഞും മൂന്നാമത്തേത് അതിൽ കുറഞ്ഞും ഇരിക്കുന്നതാണ്. വൃത്തത്തിന്റെ ഉള്ളിലേക്ക് ഉള്ളിലേക്ക് ഇങ്ങനെ വരാനേ തരമുള്ളല്ലോ. ഈ ഓരോ വൃത്തത്തിന്റെയും മദ്ധ്യേ കൂടി വൃത്താകാരങ്ങളായ വഴികൾ ഉണ്ടായിരിക്കും. ഈ മൂന്ന് വൃത്തത്തിന്റെയും മദ്ധ്യത്തിലായും തട്ടിന്റെ മദ്ധ്യത്തിലുമായി ഒരു വലിയ കിണറുണ്ട്. ഈ കിണറിന്റെയടിത്തറയും തട്ടിന്റെയടിത്തറയും കല്ലു പാകിക്കെട്ടി വെള്ളം താഴാത്തവിധത്തിൽ ശരിക്കുമായും ഉറപ്പിച്ചതാണ്. തട്ടിന്റെ അടിത്തറയെക്കാൾ മദ്ധ്യത്തിലുള്ള കിണറിന്റെ അടിത്തറയ്ക്കു വളരെ വളരെ താഴ്ചയുണ്ട്. ഇതിൽ ഒട്ടു പകുതിഭാഗവും കരിക്കട്ടയും മണലും കൂടി ഇട്ടു നിറച്ചിരിക്കയാണ്. മദ്ധ്യത്തിലുള്ള ഈ കിണറിന്റെ അടിത്തറയിൽനിന്നു നാലു വശത്തേക്കും ഓരോ ചെറിയ ഓവുകളുണ്ട്. ഈ ഓവുകളുടെ അടിത്തറയും കല്ലു പാകി വെള്ളം താഴാത്ത വിധത്തിൽ ശരിക്കുമായും ഇട്ടു കെട്ടിയിരിക്കയാണ്. ഈ നാല് ഓവുകളുടെയും അഗ്രഭാഗങ്ങൾ ഇതിനു ചുറ്റുപാടും കെട്ടിയിരിക്കുന്ന വലിയ ഭിത്തി കഴിഞ്ഞു പുറത്തു വരുന്നു. ഈ നാല് അവസാനഭാഗത്തും ഓരോ കിണറുകൾ ഉണ്ടായിരിക്കും. ഈ നാലു കിണറുകളും വളരെ അഗാധമായി കുഴിച്ചു ചിരട്ടക്കരിയും മണലുംകൊണ്ടു നികത്തിയിരിക്കും. ഈ കിണറിന്റെ ഭിത്തികൾ പുറത്തു നിന്നാൽ അകവശം കാണാൻ പാടില്ലാത്ത വിധത്തിൽ വളരെ ഉയർത്തിക്കെട്ടിയിരിക്കും. വൃത്തത്തിനു ചുറ്റുപാടുമായി പുറവശത്തുള്ള ഭിത്തിയുടെ ഒരു വശത്ത് അടിയിൽ ഒരു വാതൽ ഉണ്ട്. ഈ വാതൽ വരെ കുന്നിന്റെ താഴെനിന്നു കല്പടികൾ കെട്ടിട്ടുണ്ട്. ഈ വഴിയിൽ കൂടിയാണ് ശവങ്ങൾ അകത്തേക്കു കൊണ്ടുപോകുന്നത്. അകത്തുള്ള തട്ടിൽ മൂന്നു വൃത്തങ്ങളും കള്ളറകളും ഉണ്ടെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതിൽ പുറത്തെ ഭിത്തിയോട് അടുത്തുള്ള വലിയ വൃത്തത്തിലെ കള്ളറകളിൽ പുരുഷന്മാരുടെയും രണ്ടാമത്തേതിൽ സ്ത്രീകളുടെയും മൂന്നാമ

ന്നു എന്നു കൂടി അവർ കരുതിട്ടുണ്ട്. മൃതശരീരങ്ങൾ ഇങ്ങനെ സംസ്കരിക്കപ്പെടുന്നതിനാൽ യാതൊരു വക ദോഷത്തിനും ഇടയാകുന്നില്ല. മണ്ണിനെയോ, വെള്ളത്തെയോ, വായുവിനെയോ യാതൊന്നിനെയും ഇതു മലിനപ്പെടുത്തുന്നില്ല. മൌനഗോപുരത്തിന്മേൽ വീഴുന്ന മഴവെള്ളം പോലും ഭൂമിയുടെ അന്തർഭാഗത്തു് എത്തുമ്പോഴേക്ക കരിയുടെയും മററും സഹായം ഹേതുവാൽ ശുദ്ധജലമായിത്തീരുന്നു. മൃതശരീരം സംസ്കരിക്കപ്പെടുന്നതായ സ്ഥലത്തിനു പാഴ്സികൾ മൌനഗോപുരം (Tower of Silence) എന്നാണ് പേർ പറഞ്ഞുവരുന്നതു്. ഈ മൌനഗോപുരം സ്ഥാപിക്കേണ്ടുന്ന സ്ഥലത്തെയും അതിന്റെ ശുചീകരണമാർഗ്ഗങ്ങളെയും എല്ലാം പാഴ്സികളുടെ മതസ്ഥാപകനായ സൊറാസ്റ്റർ വളരെ ഭംഗിയായി വിവരിച്ചിട്ടുള്ളതിനാൽ പാഴ്സികൾ എവിടെ കുടിയേറിപ്പാർത്താലും അവിടെയൊക്കെയവരുടെ പരിശുദ്ധമായ അഗ്നിയെ സൂക്ഷിക്കാനുള്ള സ്ഥലവും, മൌനഗോപുരം സ്ഥാപിക്കാനുള്ള സ്ഥലവും, ഭംഗിയായി ഉണ്ടാക്കാതെയിരിക്കുന്നതല്ല.

## പഞ്ചായത്തുകോടതി.

പാഴ്സികളുടെ കൂട്ടത്തിൽ പ്രായംചെന്നവരും സ്ഥാനവലിപ്പത്താൽ സ്വാധീനശക്തിയുള്ളവരുമായ ഏതാനുംപേർ ചേർന്ന് ഒരു പഞ്ചായത്തുകോടതി സ്ഥാപിച്ചിട്ടുണ്ട്. എന്നാൽ ഇവരുടെ തീരുമാനങ്ങളെ കാലക്രമംകൊണ്ടു ജനങ്ങൾ വകവെയ്ക്കാതെയായി വന്നപ്പോൾ ഏകദേശം 18ാം ശതാബ്ദത്തിൽ ശരിയായ ഒരു പഞ്ചായത്തുകോടതിയുണ്ടാക്കുകയും അവർ കുററക്കാരെ ശിക്ഷിക്കുന്നതിനും പിഴ കല്പിക്കുന്നതിനും ഇടങ്ങുകയും ചെയ്തു. ചില കുററക്കാരെ ചെരിപ്പുകൊണ്ടു് അടിപ്പിക്കുകൂടി ചെയ്തുവന്നു. അങ്ങനെങ്കിലും അനുസരിക്കാതെ വരുന്നതായാൽ അവരെ ജാതിയിൽനിന്നു തള്ളുകയും പിന്നീട് അവരെ യാതൊരുകാര്യത്തിലും സംബന്ധിപ്പിക്കാതെയിരിക്കുകയും അവരുടെ അടിയന്തിരാദികളിൽ മററുള്ളവർ സംബന്ധിക്കാതെയിരിക്കുകയും ചെയ്തുവന്നു. എന്നാൽ പാഴ്സികൾ ബ്രിട്ടീഷുകോയ്മയുടെ ആധിപത്യത്തിൻകീഴിൽ വന്ന

തിനോടുകൂടി ഇതിനൊന്നിനും തരമില്ലാതെവന്നതിനാൽ അവർ ഗവൺമെന്റിലേക്കു തങ്ങളുടെ പഞ്ചായത്തുകോടതിയെ അംഗീകരിക്കണമെന്നപേക്ഷിക്കയും 1778-ൽ ഇൻഡ്യാഗവൺമെന്റിൽനിന്ന് അതനുവദിച്ചുകൊടുക്കുകയും ചെയ്തു. എങ്കിലും കാലക്രമംകൊണ്ട് ഇതും ദുർബ്ബലപ്പെട്ടുപോയി.

ഇവരുടെ പൊതുസ്വത്തായി ഇപ്പോൾ അനേകലക്ഷം രൂപാ വിലപിടിക്കുന്ന വസ്തുക്കളും മറ്റുമുണ്ട്. ഇതിലെ വരുമാനം എല്ലാം സാധുക്കളെ സംരക്ഷിക്കുന്നതിനും മതസംബന്ധമായ സംഗതികൾ പഠിപ്പിക്കുന്നതിനു സ്കൂളുകൾ ഉണ്ടാക്കുന്നതിനും മറ്റുമായി വിനിയോഗിച്ചുവരുന്നു.

### അവകാശക്രമം.

വിവാഹസംബന്ധമായ സംഗതികൾ, അവകാശക്രമങ്ങൾ മുതലായതിന് ഇവർക്കു ക്ലിപ്തമായ ഒരു നിയമമില്ലാതെയിരുന്നതിനാൽ അവരുടെ ആവശ്യപ്രകാരം ഗവൺമെന്റിൽനിന്ന് ഒരു കമ്മീഷനെ ഏർപ്പെടുത്തുകയും അവരുടെ ന്യായമായ വിചാരണയുടെയും മറ്റും ഫലമായി അവർക്ക് ഒരു അവകാശക്രമബിൽ ഗവൺമെന്റിൽനിന്നു പാസ്സാക്കിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്. ഇതനുസരിച്ചാണ് ഇപ്പോൾ ഇൻഡ്യയിലെ പാഴ്സികൾ നടന്നുവരുന്നത്.

### വിദ്യാഭ്യാസം.

വിദ്യാഭ്യാസം സംബന്ധിച്ചു നോക്കുന്നതായാൽ ഇപ്പോൾ ഇവർ ഇൻഡ്യയിലുള്ള ഇതരസമുദായങ്ങളെ അതിശയിക്കുന്നവെന്നു തന്നെ പറയാം. ഇവർ ഇൻഡ്യയിൽ ആദ്യം കുടിയേറിപ്പാർത്തപ്പോൾ അവരുടെ രാജ്യത്തെ ഭാഷയായ പേർഷ്യൻഭാഷയായിരുന്നു സംസാരിച്ചുകൊണ്ടിരുന്നത്. എന്നാൽ അല്പം കാലത്തിനുശേഷം ഇവർ ഈ ഭാഷ വിടുകയും തങ്ങളുടെ സമീപസ്ഥന്മാരായ ഹിന്ദുക്കൾ സംസാരിക്കുന്ന ഗുജറാത്തിഭാഷ സംസാരിച്ചുതുടങ്ങുകയും ചെയ്തു. പിന്നീടു യൂറോപ്യന്മാരുമായുള്ള സമ്പർക്കം ഹേതുവായി ഇംഗ്ലീഷുഭാഷയും ഇവർ അഭ്യസിക്കാൻ തുടങ്ങുകയും അതിൽ ഇൻഡ്യയിലെ മറ്റു

ള്ള എല്ലാ ജാതിക്കാരെയുംകാൾ നിപുണന്മാരായിത്തീരുകയും ചെയ്തിരിക്കുന്നു.

## സ്ത്രീവിദ്യാഭ്യാസം.

പാഴ്സികൾ പുരുഷന്മാരെപ്പോലെ തന്നെ സ്ത്രീകളെയും കരുതുകയും അവർക്കു സർവസ്വാതന്ത്ര്യങ്ങളും അനുവദിച്ചുകൊടുക്കുകയും ചെയ്യുന്നു. ഇതിനാൽ ഇവരുടെ സ്ത്രീകളും വിദ്യാഭ്യാസത്തിൽ ഏററവും ഉയർന്നനിലയെ പ്രാപിച്ചിരിക്കുന്നു. സർവകലാശാലാബിരുദധാരിണികളായ പല സ്ത്രീകൾ അവരുടെ കൂട്ടത്തിൽ ഇപ്പോൾ ഉണ്ട്. ഇതുപോലെതന്നെ ചിത്രമെഴുത്തു, സംഗീതം മുതലായ കലാവിദ്യകളിലും ഇപ്പോൾ പല സ്ത്രീകൾ പാഴ്സികളുടെ കൂട്ടത്തിൽ നിപുണകളായിട്ടുണ്ട്.

കഴിഞ്ഞ കാനേഷുമാരികണക്കിൻപ്രകാരം ഇവരുടെ കൂട്ടത്തിൽ പ്രായമായവരിൽ ഒരുത്തൻപോലും എന്തെങ്കിലും തരത്തിലൊരു വിദ്യ അഭ്യസിക്കാതെയില്ലെന്നാണ് കാണുന്നതു്.

കച്ചവടത്തിൽ ഇവർ യൂറോപ്യന്മാരെ കൂടി അതിശയിക്കയും തന്നിമിത്തം സീമാതീതമായ ധനം സമ്പാദിക്കയും ചെയ്തുവരുന്നു. ഇവർ വലിയ ധർമ്മിഷ്ഠന്മാരാണ്. ഇൻഡ്യായിൽ ഇവർ ഇവിടെ വന്നിട്ട് ഏകദേശം ആറു നൂറ്റാണ്ടോളമെ ആയിട്ടുള്ളു. എന്നുവരികിലും ഇവരുടെ വകയായി ആസ്പത്രികൾ, അനാഥശാലകൾ മുതലായി പല സ്ഥാപനങ്ങളും ഒട്ടുമിക്ക സ്ഥലങ്ങളിലും ഏർപ്പെടുത്തപ്പെട്ടിട്ടുണ്ട്. ബൊംബെയിൽ തന്നെ ഇങ്ങനെയുള്ള പല സ്ഥാപനങ്ങൾ ഇവരുടെ വകയായിട്ടുണ്ട്. ഇവരുടെ ഏതാദൃശങ്ങളായ ധർമ്മങ്ങൾ നിമിത്തം ഇവരിൽ ചിലർക്കു വിക്ടോറിയാമഹാരാജ്ഞിയുടെ കാലത്തു പല സ്ഥാനമാനങ്ങൾ ലഭിക്കുകയുമുണ്ടായി. ഇപ്പോഴും ബൊംബെയിലുള്ള പല വലിയ പാഴ്സികുടുംബങ്ങൾ ഏവംവിധമായ ധർമ്മപ്രവൃത്തികളിൽ അശ്രാന്തപരിശ്രമികളായി തന്നെ ഇരിക്കുന്നു.

യൂറോപ്യന്മാരുടെ ആഗമനത്തിനു ശേഷം പാഴ്സികൾക്കുണ്ടായിട്ടുള്ള ഉയർച്ച ഏററവും അത്ഭുതകരമായിരിക്കുന്നു. ഇൻഡ്യയിലെ പാഴ്സികൾ ഇപ്പോൾ അത്യന്തം വർദ്ധമാന

മായ ഒരു പദ്ധതിയിൽ പ്രവേശിച്ചിരിക്കുന്നതിനാൽ അവരെക്കൊണ്ടു പല ഗുണങ്ങളും ഇൻഡ്യായ്ക്കുണ്ടായിക്കൊണ്ടിരിക്കുന്നതുപോലെ മേലിലും ഉണ്ടാകുമെന്നുതന്നെ ആശിക്കാം. എന്നാൽ ഇതിനെല്ലാം ഇവർ ബ്രിട്ടീഷുഗവൺമെന്റിനോടും യൂറോപ്യന്മാരോടും കടപ്പെട്ടവരാണെന്നുള്ളതിനു സംശയമില്ല. ഇതു് ഇവർക്കു നല്ലപോലെ ബോദ്ധ്യമുള്ളതിനാൽ ബ്രിട്ടീഷ് ഗവൺമെന്റിനോടും അതിലെ ഭരണാധികാരികളോടും ഇവർ സീമാതീതമായ നന്ദിയെ എപ്പോഴും പ്രദർശിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്. ഇവരുടെ അവകാശക്രമബില്ലുണ്ടാക്കിയ കാലത്തു് അന്നു ബൊമ്പെയിലെ ഗവർണ്ണർ ആയിരുന്ന ദേഹം ഇവരെപ്പററി പ്രസ്താവിച്ചിട്ടുള്ളതും ഇതിനൊരു പ്രത്യക്ഷസാക്ഷ്യമാകുന്നു. അദ്ദേഹം പറയുന്നതു ഇങ്ങനെയാണ്. “ഇന്ത്യാചക്രവർത്തിതിരുമനസ്സിലെ പ്രജകളിൽവെച്ചു രാജഭക്തി, ബുദ്ധിസാമർത്ഥ്യം, പൊതുകാര്യങ്ങളിലുള്ള തീക്ഷ്ണത, അനുനിഷ്ഠിക്കാനുള്ള ശേഷി, സ്വാതന്ത്ര്യം, ദീനദയാലുത്വം, ബ്രിട്ടീഷ്കോയ്മയോടുള്ള പരമാർത്ഥമായ ബഹുമാനം, മുതലായ ഗുണങ്ങൾക്കു പാഴ്സികൾ അദ്വിതീയന്മാരും. ഇവരു മററുള്ള പ്രജാവിഭാഗങ്ങളിൽ വെച്ചു ഇവർ പ്രഥമഗണനീയന്മാരാണെന്നുള്ളതിനു സംശയമില്ല”. അതിനാൽ പാഴ്സികൾ ഇൻഡ്യയിൽ വർദ്ധിച്ചുവരികയും തന്നിമിത്തവും ഇൻഡ്യാസാമ്രാജ്യത്തിനു് അഭിവൃദ്ധിയുണ്ടാകയും ചെയ്യട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി വിരമിച്ചുകൊള്ളുന്നു.





